

# ത്രിശങ്കു

വരുണൻ എന്ന രാജാവിന്റെ പുത്രനാണു സത്യവ്രതൻ. ഇദ്ദേഹത്തിനു പിന്നീടുകിട്ടിയ പേരാണു ത്രിശങ്കു എന്നതു്. നല്ല രസമുള്ള സംഭവങ്ങൾ പലതും അദ്ദേഹത്തിന്റെ ജീവിതത്തിലുണ്ടു്. അതു പറയാം:

വളരെ വഷളനായിട്ടാണു സതവ്രതൻ വളർന്നതു്. സകല ദുർഗ്ഗുണങ്ങളും ഉള്ള ഒരു യുവാവു ദുഷ്കീർത്തിയുടെ കേന്ദ്രമായിത്തീരുമല്ലോ. എല്ലാവരും അയാളെ വെറുത്തു. ഭയന്നു.

ഒരിക്കൽ ഒരു ബ്രഹ്മണൻ തന്റെ മകളുടെ വിവാഹാഘോഷം നടത്തിക്കൊണ്ടിരിക്കുമ്പോൾ സത്യവ്രതൻ യാതൊരു കൂസലും കാണിക്കാതെ അവിടെ കടന്നുചെന്നു. കല്യാണമണ്ഡപത്തിൽ വരന്റെ വരവും കാത്തു് ഉപവിഷ്ടയായിരുന്ന ബ്രാഹ്മണകുമാരിയെ ബലാൽക്കാരമായി പിടിച്ചിറക്കി പുറത്തുകൊണ്ടുപോയി. രാജകുമാരനല്ലേ അയാൾ. അവിടെക്കൂടിയിരുന്നവർ മൂകസാക്ഷികളായി നോക്കിനില്ക്കാനല്ലാതെ എന്തെങ്കിലും ചെയ്യുവാൻ കരുത്തുള്ളവരായിരുന്നില്ല. ബ്രാഹ്മണൻ ദുഃഖാർത്തനായി രാജസന്നിധിയിലെത്തി നടന്ന സംഭവങ്ങൾ വിവരിച്ചു, ദീനനായി നിലവിളിച്ചു. അരുണരാജാവു് അതെല്ലാം മിണ്ടാതിരുന്നു ശ്രദ്ധിച്ചു. മകന്റെ കഠിനപ്രവൃത്തികൾകൊണ്ടു പൊറുതിമുട്ടിയ രാജാവു ബ്രാഹ്മണന്റെ വാക്കുകൾ കേട്ടപ്പോൾ ഈ കൊള്ളരുതായ്മകൾ അവസാനിപ്പിക്കുവാൻ നിർബന്ധിതനായി. മകനായ സത്യവ്രതനെ രാജധാനിയിൽനിന്നു് ആട്ടിപ്പുറത്താക്കുവാൻ രാജാവിനു മടിയുണ്ടായില്ല.

രാജാവിന്റെ ആജ്ഞയ്ക്കു് എതിരായി മകൻ ഒരക്ഷരം ഉരിയാടിയില്ല. രാജധാനിവിടുവാൻ നിർബന്ധിതനായ സത്യവ്രതൻ കാട്ടുജാതിക്കാർ താമസിക്കുന്ന വനത്തിലേക്കാണു പോയതു്. അവിടെ അവരുടെ കൂട്ടത്തിൽ ഒരാളായി താമസം തുടങ്ങി. വസിഷ്ഠമുനിയുടെ ഉപദേശവും നിർബന്ധവും കൊണ്ടാണു പിതാവു

തന്നെ നാടുകടത്തിയതെന്നാണു സത്യവ്രതൻ വിശ്വസിച്ചതു്. അതുകൊണ്ടു് അദ്ദേഹത്തോടു് ഒടുങ്ങാത്ത വൈരാഗ്യം വച്ചുവളർത്തി.

പുത്രനെ പുറത്താക്കിയ രാജാവിനു സമാധാനം ഉണ്ടായില്ല. മറെറാരു പുത്രനുണ്ടാകുന്നതിനു പ്രാർത്ഥിക്കുക മാത്രമായി അദ്ദേഹത്തിൻെറ പ്രവൃത്തി. അരുണൻ തപസ്സു ചെയ്യുവാനായി വനത്തിൽ പോകുകയും ചെയ്തു. പിന്നെ പന്ത്രണ്ടുകൊല്ലക്കാലം ആ രാജ്യത്തിൽ മഴയുണ്ടായില്ല. അതിൻെറഫലമായി കൃഷിമുടങ്ങി. കൃഷി മുടങ്ങിയപ്പോൾ ക്ഷാമം ബാധിച്ചു ജനങ്ങൾ ദുരിതമനുഭവിക്കുവാൻ ഇടവന്നു.

വിശ്വാമിത്രൻ തപസ്സിനുപോയ അവസരത്തിൽ സ്വന്തം കുടുംബത്തെ ഈ രാജ്യത്തു താമസിപ്പിക്കുകയുണ്ടായി. മടങ്ങിവരുന്നതുവരെ അവർ അവിടെ കഴിയണമെന്നായിരുന്നു പരിപാടി. എന്നാൽ രാജ്യത്തു ക്ഷാമം വ്യാപിച്ചപ്പോൾ മററുജനങ്ങൾക്കുണ്ടായ അനുഭവം ഇവർക്കും വന്നുകൂടി. അവർ ദുരിതംകൊണ്ടു പൊറുതിമുട്ടി. വിശ്വാമിത്രൻെറ പത്നിയും കുടുംബവും എന്താണു ചെയ്യേണ്ടതെന്നറിയാതെ വലഞ്ഞു. മററുള്ളവരെ രക്ഷിക്കുവാൻ ഒരു മകനെ വില്ക്കുകയല്ലാതെ മറെറാരു മാർഗ്ഗവും ഇല്ലാതായി. സ്നേഹമയിയായ മാതാവു കണ്ണീരൊഴുക്കിക്കൊണ്ടു മദ്ധ്യവനായ മകനെ വില്ക്കുവാൻ ഇറങ്ങി. ഹൃദയസ്പർശിയായ ഈ രംഗം സത്യവ്രതൻ കാണുവാനിടയായി. നയോപായങ്ങൾ പറഞ്ഞു് അയാൾ ആ മാതാവിനെ സാഹസകൃത്യത്തിൽനിന്നു പിൻതിരിപ്പിക്കുവാൻ ശ്രമിച്ചുനോക്കി. ഫലമുണ്ടായില്ല. ഉപജീവനത്തിനുള്ള ആഹാരം ദിവസവും നല്കിക്കൊള്ളാമെന്നു സത്യവ്രതൻ പ്രതിജ്ഞ ചെയ്തപ്പോൾ മാതാവു ശാന്തയായി. പുത്രനെ കച്ചവടം നടത്താതിരിക്കുവാനുള്ള വഴിവന്നപ്പോൾ അവർക്കു് എന്തു സന്തോഷമാണുണ്ടായതു്. അന്നുമുതൽ കാട്ടിൽ വേട്ടയാടികിട്ടുന്ന ജന്തുക്കളുടെ മാംസം ആ കുടുംബത്തിൻെറ നിലനില്പിനായി സത്യവ്രതൻ കൊണ്ടുചെന്നു കൊടുക്കാൻ തുടങ്ങി.

അരുണരാജാവു തപസ്സിനു പോയിരിക്കുകയാണല്ലോ. ഈ കാലത്തു രാജകുടുംബത്തെ സംരക്ഷിച്ചതു വസിഷ്ഠനാണു്.

## കോന്നിയൂർ ആർ. നരേന്ദ്രനാഥ്



ഒരുദിവസം വേട്ടയാടി വനത്തിൽ നടന്നിരുന്ന സത്യവ്രതൻ വസിഷ്ഠൻെറ ആശ്രമപ്രാന്തത്തിലെത്തി. അവിടെയുള്ള പുൽമേട്ടിൽ മേഞ്ഞുകൊണ്ടിരുന്ന നന്ദിനിപ്പശുവിനെ അയാൾ കൊന്നു. മാംസം ശേഖരിച്ചു വിശ്വാമിത്രൻെറ കുടുംബത്തിനായി കൊണ്ടുപോയി. വസിഷ്ഠനോടുള്ള കടുത്ത കോപംകൊണ്ടാണു് ഇങ്ങനെ ചെയ്തതു്. എന്നാൽ ഇതു വീണ്ടുവിചാരമില്ലാതെയാണു ചെയ്തതെന്ന കാര്യം മറന്നുകൂടാ.

നന്ദിനിയെ കാണാതെവന്നപ്പോൾ എല്ലായിടത്തും വസിഷ്ഠൻ അന്വേഷണം നടത്തി. ഒടുവിൽ കാര്യം മനസ്സിലായി. ദുഃഖവും കോപവും കൊണ്ടു മുനി സത്യവ്രതനെ ശപിച്ചു. ശാപഫലമായി രാജകുമാരൻ ഒരു പിശാചായി മാറി. ഗോഹത്യ, പരദാരഹരണം, പിതൃകോപം— എന്നീ ദുഷ്കൃത്യങ്ങൾക്കു് ഉത്തരവാദിയായതിനാൽ സത്യവ്രതൻെറ ശിരസ്സിൽ മൂന്നു ചിഹ്നങ്ങൾ രൂപംകൊണ്ടു. ഈ പാപചിഹ്നങ്ങൾ കാരണമാണത്രേ അദ്ദേഹത്തിനു ത്രിശങ്കു എന്ന പേരുണ്ടായതു്!

ദിവ്യനായ ഒരു മുനിയിൽനിന്നു പരാശക്തിയെ പ്രീതിപ്പെടുത്തുവാനുതകുന്ന ഒരു മൂലമന്ത്രം സത്യവ്രതൻ സമ്പാദിച്ചു തപസ്സുചെയ്യുവാൻ തുടങ്ങി. ഇക്കാലത്തു വിശിഷ്ടമായ ഒരു ഹോമം നടത്തണ

ത്രിശങ്കു

മെന്നു് ആശയുണ്ടായി. എന്നാൽ ഇതിനു സഹകരിക്കുവാൻ ബ്രാഹ്മണർ തയ്യാറായില്ല. വസിഷ്ഠവിരോധിയോടു് അവർ എങ്ങനെ സഹകരിക്കും? സത്യവ്റതനു വലിയ സങ്കടം തോന്നി. ഇങ്ങനെ എന്തിനു ജീവിക്കണം? ജീവിതം അഗ്നിയിൽ ചാടി അവസാനിപ്പിക്കുകയാണു ഭേദം. അഗ്നികുണ്ഡം തയ്യാറാക്കി അതിൽ പ്രവേശിക്കുവാൻ ഒരുങ്ങുമ്പോൾ ജഗദംബിക പ്രത്യക്ഷപ്പെട്ടു സത്യവ്റതനെ സാഹസകൃത്യത്തിൽനിന്നു പിൻതിരിപ്പിച്ചു. അധികം താമസിയാതെ അരുണരാജാവു് അയാളെ സ്വീകരിക്കുമെന്നും പിന്നെ രാജാവാക്കി വാഴിക്കുമെന്നും ദേവി അരുളിച്ചെയ്തു. ദേവീദർശനത്തോടെ ത്രിശങ്കുവിൻെറ പിശാചതവ്വും നീങ്ങി.

ജീവിതനൈരാശ്യംമൂലം മകൻ ആത്മഹത്യയ്ക്കു് ഒരുങ്ങിയേക്കുമെന്ന വിവരം അരുണരാജാവിനു് അറിയാൻ ഇടവന്നപ്പോൾ ഉണ്ടായ ദുഃഖത്തിനു് അതിരില്ലായിരുന്നു. ഇനി ഇതു് എങ്ങനെ സഹിക്കും? മകനെ എങ്ങനെയെങ്കിലും മടക്കിക്കൊണ്ടുവരുവാൻ അദ്ദേഹം ഉത്തരവായി. രാജദൂതന്മാർ രാജ്യത്തിൻെറ നാനാഭാഗങ്ങളിലും അന്വേഷണം ഊർജ്ജിതമായി നടത്തി. അവരിൽ ഒരുകൂട്ടർ അംബവനത്തിൽ സത്യവ്റതനെ കണ്ടെത്തി. ദേവീദർശനമുണ്ടായ അദ്ദേഹം ഒരു പുതിയ മനുഷ്യനായിത്തീർന്നിരിക്കുന്ന ഘട്ടത്തിലാണു് ഇതും ഉണ്ടായതു്. രാജദൂതന്മാരോടൊപ്പം സത്യവ്റതൻ അയോദ്ധ്യയിലേക്കുപോയി. പുത്രനെ കണ്ടപ്പോൾ രാജാവിനുണ്ടായ സന്തോഷം എന്തായിരുന്നു! കെട്ടിപ്പുണർന്നു മകനെ തലോടി.



അധികം താമസിയാതെ സത്യവ്റതനെ രാജാവായി അഭിഷേകം ചെയ്തു. ധർമ്മത്തിൽനിന്നു വ്യതിചലിക്കാതെയും സജ്ജനങ്ങളെ ആദരിച്ചും ന്യായമായി അവകാശപ്പെട്ട ധനംകൊണ്ടുമാത്രം ജീവിച്ചും ചൂതിലും മദ്യപാനത്തിലും ആസക്തിയുണ്ടാകാതെ പെരുമാറിയും നല്ലവനായി എന്നും ജീവിതംകഴിക്കുവാൻ രാജാവു മകനെ ഉപദേശിച്ചു. അതു ശിരസാവഹിച്ചാണു പിന്നീടു സത്യവ്റതൻ രാജ്യഭാരം നടത്തിയതു്. അയോദ്ധ്യാധിപതിയായിത്തീർന്ന അദ്ദേഹത്തിനു സൽപ്പേരുണ്ടാകുവാൻ അധികനാൾ വേണ്ടിവന്നില്ല. അദ്ദേഹത്തിനു് ഇക്കാലത്തുണ്ടായ പുത്രനാണു പിന്നീടു പ്രസിദ്ധനായിത്തീർന്ന ഹരിശ്ചന്ദ്രൻ. മകനു പ്രായപൂർത്തിയായപ്പോൾ സത്യവ്റതൻ രാജ്യഭരണച്ചുമതല അങ്ങോട്ടു് ഏല്പിക്കുകയുണ്ടായി. അതിനുശേഷം ആത്മീയകാര്യങ്ങളിൽ മാത്രമായിത്തീർന്നു സത്യവ്റതൻെറ താല്പര്യം.

ഹരിശ്ചന്ദ്രനെ രാജാവാക്കി അഭിഷേകം ചെയ്തശേഷം ഉടലോടെ സ്വർഗ്ഗത്തു പോകണമെന്നുള്ളതായി സത്യവ്റതൻെറ ലക്ഷ്യം. ആഗ്രഹം കുലഗുരുവായ വസിഷ്ഠനെ അറിയിച്ചപ്പോൾ അതു നേടാവുന്ന കാര്യമല്ലെന്നായിരുന്നു അദ്ദേഹത്തിൻെറ വിധി. ബാല്യകാലംമുതൽ തന്നോടു വച്ചുപുലർത്തുന്ന നീരസവും പകയുംകൊണ്ടാണു വസിഷ്ഠൻ ഇങ്ങനെ പറയുന്നതെന്നാണു സത്യവ്റതൻ കരുതിയതു്. വസിഷ്ഠനുപകരം കൊള്ളാവുന്ന മററാരെയെങ്കിലും വരുത്തി ഇതിനുതകുന്ന യാഗം നടത്തിക്കൊള്ളാമെന്നു സത്യവ്റതൻ അറിയിച്ചപ്പോൾ വ്റുദ്ധനായ മുനി കോപംകൊണ്ടു ജ്വലിച്ചു. അതിൻെറഫലമായി സത്യവ്റതനെ ശപിച്ചു. ''ഒരു ചണ്ഡാളനായിത്തീരട്ടെ!''

വസിഷ്ഠശാപം ഫലിച്ചു സത്യവ്റതൻ ചണ്ഡാളനായി പരിണമിച്ചു. അസുഖമുളവാക്കുന്ന നിറവും സൗന്ദര്യമില്ലാത്ത ആകാരവും അറപ്പുണ്ടാക്കുന്ന ലക്ഷണങ്ങളുമുള്ള വിരൂപിയായ ഒരു ചണ്ഡാളൻ! ഈ നിലയിൽ രാജധാനിയിൽ എങ്ങനെ

കഴിയാനൊക്കും? സത്യവ്്റതൻ വനത്തിലേക്കു പോയി.

പിതാവിനു ശാപം കിട്ടിയ വിവരം അറിഞ്ഞപ്പോൾ ഹരിശ്ചന്ദ്രൻ എത്രമാത്രമാണു ദുഃഖിച്ചതു്! കാട്ടിലേക്കുപോയ അദ്ദേഹത്തെ മടക്കിക്കൊണ്ടുവരുവാൻ വളരെ ശ്രമിച്ചുനോക്കിയെങ്കിലും ഫലമുണ്ടായില്ല. സത്യവ്്റതൻ ദേവീധ്യാനനിരതനായി വനത്തിൽ ജീവിച്ചു.

തപസ്സു കഴിഞ്ഞു്, ഇക്കാലത്താണു വിശ്വാമിത്രൻ ഭാര്യപുത്രാദികളുമായി ഒന്നിച്ചതു്. അക്കാലംവരെ അവർക്കുണ്ടായ അനുഭവങ്ങളും ദുരിതങ്ങളും ഭാര്യ വിശ്വാമിത്രനെ കണ്ണീരൊഴുക്കിക്കൊണ്ടു് അറിയിച്ചു. ആപത്തുകാലത്തു തുണയായിത്തീർന്ന സത്യവ്്റതനെ എത്രയാണു് അവർ പ്രശംസിച്ചതു്! എന്നാൽ ഇതാ ആ വ്യക്തി ശാപമേററു ചണ്ഡാളനായി വനത്തിൽ കഴിയുവാൻ നിർബന്ധിതനായിരിക്കുന്നു! ആ നിർഭാഗ്യവാനെ എങ്ങനെയെങ്കിലും സഹായിക്കുവാൻ കടമയില്ലേ?

വിശ്വാമിത്രൻ സത്യവ്്റതനെ കണ്ടെത്തുവാൻ തിരക്കിയിറങ്ങി. വനമദ്ധ്യത്തിൽ ഒരിടത്തു് അവർതമ്മിൽ സന്ധിച്ചു. വിശ്വാമിത്രനെ കണ്ടമാത്രയിൽ സത്യവ്്റതൻ സാഷ്ടാംഗം നമസ്കരിച്ചപ്പോൾ വിശ്വാമിത്രൻ വികാരവിവശനായിത്തീർന്നു. എന്തു് ആഗ്രഹമായാലും അതു സാധിച്ചുകൊടുക്കുന്നതാണെന്നു പറഞ്ഞു. സത്യവ്്റതനെ സമാധാനിപ്പിക്കുവാൻ വൈമനസ്യം ഒട്ടും പ്രകടിപ്പിച്ചില്ല, വിശ്വാമിത്രൻ.

സത്യവ്്റതൻ അതുവരെയുണ്ടായ വസ്തുതകളെല്ലാം വിശ്വാമിത്രനോടു പറഞ്ഞു. ഉടലോടെ സ്വർഗ്ഗത്തു പോകുകമാത്രമാണു് ഇനിയുള്ള ഒരേഒരു ആശ. അതു് എങ്ങനെയും സാധിക്കണം എന്നുള്ളതുമാത്രമാണു ജീവിതലക്ഷ്യം.

വിശ്വാമിത്രൻ അതു സാധിച്ചുകൊടുക്കാമെന്നു് ഏററു. അതിനുവേണ്ടി ഒരു യാഗം നടത്തുവാനുള്ള ഏർപ്പാടുകൾ തുടങ്ങി. എന്നാൽ ബ്രാഹ്മണരാരും ഇതിൽ സഹകരിക്കുവാൻ തയ്യാറായില്ല. വസിഷ്ഠന്റെ ഇടപെടൽകൊണ്ടു മുനിമാരാരും യാഗത്തിനു് അനുകൂലികളായില്ല. ഈ സാഹചര്യം വിശ്വാമിത്രൻ പ്രതീക്ഷിച്ചതല്ല. അദ്ദേഹത്തിനു കോപം അടക്കുവാൻ സാധിക്കാത്ത നിലവന്നു. ആ തപോധനൻ കമണ്ഡലുവിൽനിന്നു് ഒരുകൈജലം



എടുത്തു ജപിച്ചശേഷം ഇങ്ങനെ അരുളിച്ചെയ്തു: ''എന്റെ തപശ്ശക്തികൊണ്ടു് അങ്ങു സ്വർഗ്ഗത്തിൽ ഉടലോടേ പ്രവേശിക്കുവാൻ കരുത്തുണ്ടാകട്ടെ!'' ജപിച്ചജലം ചണ്ഡാളരൂപിയായ സത്യവ്്റതന്റെ കൈയിൽ ഒഴിച്ചപ്പോൾ അദ്ദേഹം ഉടലോടെ സ്വർഗ്ഗത്തിലേക്കു് ഉയരാൻ തുടങ്ങി.

സ്വർഗ്ഗകവാടത്തെ സമീപിക്കാറായപ്പോൾ ദ്വാരപാലകന്മാർ ദേവേന്ദ്രനെ വിവരം അറിയിച്ചു: 'ഇതാ ഒരു ചണ്ഡാളൻ ഉടലോടേ സ്വർഗ്ഗത്തിലേക്കു വരുന്നു!'

ദേവേന്ദ്രൻ നേരിട്ടു സ്വർഗ്ഗവാതലിൽ എത്തി, അവിടേക്കുവന്ന ത്രിശങ്കുവിനെ പിടിച്ചു കീഴോട്ടു തള്ളി! ത്രിശങ്കു തലകീഴായി ഭൂമിയിലേക്കു നിപതിക്കുവാൻ തുടങ്ങി. വിശ്വാമിത്രനു് ഇതു സഹിക്കുവാൻ സാധിച്ചില്ല. ''ത്രിശങ്കുവിന്റെ പതനം നിലയ്ക്കട്ടെ'' എന്നു് അദ്ദേഹം ആജ്ഞാപിച്ചു. സ്വർഗ്ഗത്തിലേക്കു പോകുവാൻ ഇന്ദ്രനും ഭൂമിയിലേക്കു പതിക്കുവാൻ വിശ്വാമിത്രനും സമ്മതിക്കാതെ ത്രിശങ്കു ഇടയ്ക്കു നില്പായി.

ഇന്ദ്രനെ ഒരു പാഠം പഠിപ്പിക്കണമെന്നാണു വിശ്വാമിത്രൻ ഉറച്ചതു്. ഇന്ദ്രലോകമായ സ്വർഗ്ഗത്തെക്കാൾ മെച്ചമേറിയ ഒരു നൂതനസ്വർഗ്ഗം സൃഷ്ടിക്കുവാൻ അദ്ദേഹം നിശ്ചയിച്ചു. വിശ്വാമിത്രനെ വെറുപ്പിച്ചാലുളവാകുന്ന ദുരന്തഫലങ്ങൾ ഇന്ദ്രനു് അറിവുണ്ടു്. ഒടുവിൽ ത്രിശങ്കുവിനെ സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുന്നതാണു ഭംഗിയെന്നു് ഇന്ദ്രനു കാണാൻ കഴിഞ്ഞു. ചണ്ഡാളരൂപം മാററി ദിവ്യമായ ദേഹം നല്കി ത്രിശങ്കുവിനെ സ്വർണ്ണവിമാനത്തിൽ കയററി ദേവേന്ദ്രൻതന്നെ സ്വർഗ്ഗത്തിലേക്കു് ആനയിച്ചു! വിശ്വാമിത്രൻ ഭാര്യപുത്രാദികളുടെ സമീപത്തേക്കു സംതൃപ്തനായിമടങ്ങി. പിതാവു് ഉടലോടേ സ്വർഗ്ഗത്തു പ്രവേശിച്ച വിവരം അറിഞ്ഞപ്പോൾ ഹരിശ്ചന്ദ്രനും സംതൃപ്തിയായി.